ന്നിർദ്ദേശിച്ചത്. ഡോ.കെ.രാമചന്ദ്രൻ നായർ ആദ്യന്തം യുവകവികളെ സഹായിച്ചു കൊണ്ട് ശിൽപ്പശാലയിൽ സന്നിഹിതനായിരുന്നു. ഡോ. പുതുശ്ശേരി രാമചന്ദ്രൻ ശിൽപ്പശാലയുടെ സംയോജകനായി കവികൾക്ക് ആതിഥ്യം ആചരിച്ചു. തർജ്ജമയ്ക്കുള്ള കവിതാസമാഹാരം തെരഞ്ഞെടുത്തതും ഡോ. പുതുശ്ശേരിയാണ്. ഒ.എൻ.വി. കുറുപ്പ്, നിലമ്പേരൂർ മധുസൂദനൻ നായർ, പി. നാരായണക്കുറുപ്പ്, കിളിമാനൂർ രമാകാന്തൻ, തകഴി ശങ്കരനാരായണൻ, അൻവർ, എസ്. രാജശേഖരൻ, കെ.എസ്. രവികുമാർ, വിനയകുമാർ, എസ്.എസ്. ശ്രീകുമാർ, ജയചന്ദ്രൻ, ഡോ. അയ്യപ്പപ്പണിക്കർ, ഡോ. പുതുശ്ശേരി രാമചന്ദ്രൻ എന്നിവർ കവിതകൾ പങ്കിട്ടെടുത്തുവിവർത്തനമാരംഭിച്ചു. ദക്ഷിണാഫ്രിക്കയുടെ ചോരയും കണ്ണീരുമായ കവിതകൾ കണ്ണീരുപോലെ നേർത്തമലയാളത്തിലേക്ക് അവർ ഒന്നൊന്നായി വിവർത്തനം ചെയ്തവതരിപ്പിച്ചു.

ദക്ഷിണാഫ്രിക്കയിൽ കഴിയാനാകാതെ അമേരിക്കൻ യൂണിവേഴ്സിറ്റിയിൽ ഇംഗ്ളീഷ് പ്രൊഫസറായി ജോലിനോക്കിക്കൊണ്ട് ആഫ്രിക്കൻ നാഷണൽ കോൺഗ്രസ്സിനുവേണ്ടി പണിയെടുക്കുന്ന ഡെന്നീസ് ബ്രൂട്ടസ്സിന്റെ കവിതകൾ അയ്യപ്പപ്പണിക്കരും ഒ.എൻ.വിയും പങ്കിട്ടെടുത്തു. ''കോൺക്രീറ്റിൽ നിന്നും മഴക്കാലം ഇറ്റിറ്റു വീഴുന്നു.'' എന്ന കവിതയും ''ഈ ഭൂമിയിൽ എന്റെയിടത്തിൽ എന്ന കവിതയും ഒ.എൻ.വി. വിവർത്തനം ചെയ്തവതരിപ്പിച്ചു.'','' മരിച്ച ഒരാഫ്രിക്കക്കാരനുവേണ്ടി'', ''പ്രവാസിയാണു ഞാൻ'', ''വീണ്ടും മുഴങ്ങുന്നു ശബ്ദം'', എന്ന മൂന്നു കവിതകൾ അയ്യപ്പപ്പണിക്കർ തർജ്ജമചെയ്തു വായിച്ചു. ഗോസിറ്റ് ഡിലേ എന്ന മറ്റൊരു പ്രമുഖകവിയുടെ New Age എന്ന കവിത (പുതുയുഗം)യാണ് പി. നാരായണക്കുറുപ്പ് ആദ്യം വിവർത്തനം ചെയ്തത്. എ.എൻ.സി. കുമാലോ കള്ളപ്പേരിലെഴുതുന്ന ഗറില്ലാ സൈന്യാധിപന്റെ Red our colourഎന്ന കവിത കിളിമാനൂർ രമാകാന്തൻ ''ചുവപ്പു നമ്മുടെ നിറം'' എന്നപേരിൽ മൊഴിമാറ്റം നടത്തി. കാലിഫോർണിയാ യൂണിവേഴ്സിറ്റിയിൽ ഇംഗ്ളീഷ് പ്രൊഫസറായി ജോലിചെയ്യുന്ന മസീസികുനേനെ എന്ന മുതിർന്ന കവിയുടെ This Day (ഈ ദിവസം) നിലമ്പേരൂർ മധുസൂദനൻ നായർ പാടിക്കേൾപ്പിച്ചു. ദക്ഷിണാഫ്രിക്കയിൽ കണ്ടാലുടൻ വെടിവയ്ക്കാൻ കൽപ്പനയുള്ള സിറോട്ടേ യുടെ കവിത ''തെരുവിലെ എന്റെ സഹോദരന്മാരോട്''—അൻവർ വിവർത്തനം ചെയ്തു. ''ഞാൻ കാത്തിരിക്കും'' ''നരകം സ്വർഗ്ഗത്തിലേക്ക്' എന്ന രണ്ടുകവിത ജയചന്ദ്രനും ഹ്യൂലെവിന്റെ ''ജനലഴികൾക്കപ്പുറം'' വിനയകുമാറും വിവർത്തനവിധേയമാക്കി. ഓരോ കവിത അവതരിപ്പിക്കുമ്പോഴും വിട്ടുവീഴ്ചയില്ലാത്ത അഭിപ്രായങ്ങൾകൊണ്ട് സഹപ്രവർത്തകർ ആത്മാർത്ഥമായ സ്നേഹതാല്പര്യങ്ങൾ പ്രകടമാക്കി. വലുപ്പചെറുപ്പമില്ലാതെ കവികൾ വിമർശനങ്ങൾ കേട്ടിരുന്നു.

മുണ്ട്യാടി ദാമോദരൻ

# മലയാള കവിതയ്ക്ക് ഒരു പുത്ര വേദി



മലയാളത്തിലെ കവികൾക്കും കാവ്യാസ്വാദകർക്കും ഒത്തുചേരാനും പരസ്പരം മനസ്സിലാക്കാനും, കവിതയിലെ പുതിയ ധാരകളേയും സരണികളേയും പുതിയകവികൾക്കും കാവ്യാന്വേഷകർക്കും പരിചയപ്പെടുത്താനുമായി കോഴിക്കോട് കേന്ദ്രമായി ആരംഭിച്ചതാണ് 'മലയാള കവിതാവേദി.'.

ഇന്നു നിലവിലുള്ള ഇത്തരം പല സംഘടനകളുടെയും നിഷ്ക്രിയത്വവും പക്ഷപാതപരമായ നിലപാടുമാണ് ഇത്തരത്തിലൊരു



മലയാള കവിതാ വേദിയുടെ ഉൽഘാടനം കിളിമാനൂർ മധു നിർവ്വഹിക്കുന്നു.

പൊതുവേദിക്ക് രൂപം നൽകാൻ കോഴിക്കോട്ടേയും സമീപപ്രദേശത്തേയും കവികൾക്കും കാവ്യാസ്വാദകർക്കും പ്രേരണനൽകിയത്. മേടവിഷുവിനു കലാശം കൊട്ടിപിറ്റേന്നു ഉദ്ഘാടനം ചെയ്യപ്പെട്ട 'മലയാള കവിതാ വേദി' നമ്മുടെ കവികൾക്കും കാവ്യാസ്വാദകർക്കും കവിതയെ ഹൃദയത്തിലേക്കെടുത്തവർക്കും ഒരു വഴിവിളക്കായിരിക്കുന്നു.

വേദിയുടെ ഉദ്ഘാടനം നിർവ്വഹിച്ചത് യുവകവിയായ കിളിമാനൂർ മധുവാണ്.

കവിതയുടെ ഒരു യുഗം കഴിഞ്ഞപ്പോഴുണ്ടായ ശൂന്യത മലയാളകവിത ഇന്ന് അനുഭവിക്കുകയാണെന്നു പറഞ്ഞുകൊണ്ടാണ് അദ്ദേഹം ഉദ്ഘാടനപ്രസംഗം ആരംഭിച്ചത്. വൈലോപ്പിള്ളിയുടെ മരണം ഒരു മഹാകവിയുടെ മരണം മാത്രമായിരുന്നില്ല, അത് സൂക്ഷ്മമായി നോക്കിയാൽ മലയാള കവിതയുടെ മരണം തന്നെയായിരുന്നു.

മലയാള കവിതയുടെ ഇന്നത്തെ ദാരുണമായ ഇല്ലായ്മയുടെ ചിത്രം കവി ഇങ്ങനെ വരച്ചു: ''ഇവിടെയിരിക്കുന്ന നമ്മുടെയെല്ലാം ആയുസ്സിന്റെ മുമ്പിലൂടെ കടന്നുപോകാനിടയുള്ള കാലം ഏതായാലും ഒരു വൈലോപ്പിള്ളിയേയോ, ഒരു കുഞ്ഞിരാമൻ നായരേയോ, ഒരു ഇടശ്ശേരിയേയോ നമ്മുടെ മുമ്പിലേക്ക് കൊണ്ടുവരാനിടയില്ല. സഹ്യപർവ്വതത്തിലെ മേഘങ്ങൾ ഇനി ആനകളായി നമ്മുടെ മുമ്പിൽവരാനിടയില്ല. നമ്മുടെ കിഴക്കിപ്പോൾ പടിഞ്ഞാറാണ്. എല്ലാവിധ പരിഷ്ക്കാരങ്ങളും ആധുനികതയും അവിടെ നിന്നുവന്നാലേ സ്വീകാര്യമാവൂ എന്നൊരവസ്ഥ ഇന്നു നിലവിലുണ്ട്. കവിതയും അവിടെ നിന്നുവരണം. ആ കവിതയ്ക്ക് എയിഡ്സ് രോഗമുണ്ടായാലും നമ്മൾ സഹിക്കും. ഒരു ജനതയുടെ സർഗ്ഗാത്മകതയിലേക്ക് മറ്റൊരു സംസ്ക്കാരത്തിന് ഒന്നും സംഭാവന ചെയ്യാനാവില്ലെന്ന പ്രാഥമികസത്യംപോലും നമ്മൾ, വിശേഷിച്ചും നമ്മുടെ കവികൾ മറന്നുപോയിരിക്കുന്നു.''

വേദി പ്രസിഡൻറ് അവിടനല്ലൂർ വാസുദേവന്റെ അദ്ധ്യക്ഷതയിൽ നടന്ന ഉദ്ഘാടനയോഗത്തിൽവച്ച് പ്രശസ്ത ഹിന്ദി കവി ഡോ: രാംദരശ് മിശ്രയെ സ്വാഗതസംഘം ചെയർമാൻ രാമദാസ് വൈദ്യർ പൊന്നാട അണിയിച്ചു.

അന്നുതന്നെ അഞ്ചുമണിക്ക് ആരംഭിച്ച ആശാൻ അനുസ്മരണസമ്മേളനത്തിൽ മൂർക്കോത്ത് കുഞ്ഞപ്പ അദ്ധ്യക്ഷനായിരുന്നു. എം. കുട്ടികൃഷ്ണൻ ആശാൻ അനുസ്മരണ പ്രസംഗം നടത്തി. ഒരാളെയും അനുകരിക്കാത്ത കവിയായ കുമാരനാശാനെ ആർക്കും അനുകരിക്കാനാവാത്തതാണ് ആശാൻ കവിതയുടെ പ്രത്യേകത എന്ന് കുട്ടികൃഷ്ണൻ പറഞ്ഞു. പൂനാപാട്ടിന്റെ പശ്ചാത്തലത്തിൽ ആശാൻ ഗാന്ധിജിക്കെതിരെ അംബേദ്കറെ വാഴ്ത്തിയത് ആ കവിയുടെ സാമൂഹിക പ്രതിബദ്ധതയുടെ ദീപ്തിവിളിച്ചോതുന്നുവെന്ന് അദ്ദേഹം പറഞ്ഞു.

ഇരിങ്ങല്ലൂർ ദാമോദരൻ, കുനിയന്തോടത്തിൽ, മഞ്ഞക്കുളം രാഘവൻ. തൃക്കുറ്റിശ്ശേരി രാമചന്ദ്രൻ എന്നിവർ സമ്മേളനങ്ങളിൽ സംസാരിച്ചു.

മലയാള കവിതാവേദിയുടെ ഉദ്ഘാടനത്തിലെ കവിസമ്മേളനം പല പ്രത്യേകതകളും നിറഞ്ഞതായിരുന്നു. ഹിന്ദികവി ഡോ. രാംദരശ്മിശ്ര മുഖ്യാതിഥിയായ സമ്മേളനത്തിൽ വി.എ. കേശവൻനമ്പൂതിരി, കെ.വി. രാമകൃഷ്ണൻ, ഡോ. ആർസൂ, പോൾ കല്ലാനോട്, പ്രൊഫ. ദേവസ്യ തകിടിയേൽ, മലയത്ത് അപ്പുണ്ണി, പള്ളിക്കര ശ്രീധരൻ, തുറവൂർ രാമചന്ദ്രൻ, എ.കെ. പീതാംബരൻ, മേലൂർ വാസുദേവൻ, തൃക്കുറ്റിശ്ശേരി രാമചന്ദ്രൻ, പത്മജി പൊന്നമ്പുറത്ത്, അത്തോളി രാജു, എം ബാലഗംഗാധരൻ. മറ്റക്കര സുകുമാരൻ, കണ്ണൻ കൂത്താളി, പൃഥ്വിരാജ് മൊടക്കല്ലൂർ, പി.എൻ. ചന്ദ്രൻ, നിലമ്പൂർ സുരേഷ്, എസ്. ജയശ്രീ, സിന്ധുമേനോൻ, മുണ്ട്യാടി ദാമോദരൻ തുടങ്ങി ഇരുപത്തഞ്ചോളം കവികൾ പങ്കെടുത്തു.



764





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ജീവിതം വേദനനിറഞ്ഞതാണ്. വെറും വേദനയല്ല, തീവ്രവേദന. അതിനെയാണ് യാതന എന്നു പറയുന്നത്. ഈ യാതനയെയും പരകോടിയിലെത്തിക്കുന്നു അപരാധം ചെയ്യാത്തവരുടെ മരണം. കശ്മീരിലെ വൈസ്ചാൻസലറെ കൊന്നു; എച്ച്.എം.ററി മാനേജറെ കൊന്നു; ഒരു പ്രൈവററ് സെക്രട്ടറിയെ കൊന്നു എന്നൊക്കെ പത്രത്തിൽ കണ്ടപ്പോൾ ജഗന്നിയന്താവ് എന്ന ശക്തിവിശേഷത്തിൽപ്പോലും എനിക്കുള്ള വിശ്വാസം കുറഞ്ഞുപോയി. ഈ ദുഃഖത്തിൽനിന്നൊക്കെ രക്ഷ നേടാനായിട്ടാണ് ചിലർ ഹിമാലയത്തിൽച്ചെന്ന് തപസ്സനുഷ്ഠിക്കുന്നത്. അതനുഷ്ഠിക്കുമ്പോൾ ഈ ലോകത്തിന്റെ ക്രൂരത അറിയില്ല. യാതന അറിയില്ല. മിസ്ററിസിസത്തോടു ബന്ധപ്പെട്ട ഒരു പ്രശാന്തത ഉണ്ടാവുകയും ചെയ്യും. പക്ഷേ, എന്നെപ്പോലെ ലൗകിക ജീവിതം നയിക്കുന്നവർക്കു ഹിമാലയത്തിൽ പോകാനാവില്ല. ഞാനും നിങ്ങളും ദുഃഖത്തോടെ, മഹാദുഃഖത്തോടെ ഇവിടെ നാളുകൾ തള്ളിനീക്കുന്നു. വ്യക്തിഗതങ്ങളായ കാര്യങ്ങളാൽ ആത്മഹത്യ ചെയ്യണമെന്ന് തോന്നാത്തവരില്ല. സമുദായത്തിന്റെ നൃശംസത കണ്ട് ആത്മഹത്യയേ മാർഗ്ഗമുള്ളു എന്ന് ഇപ്പോൾ തോന്നിത്തുടങ്ങിയിരിക്കുന്നു. കമ്യു, അങ്ങെത്ര ബുദ്ധിമാൻ. അങ്ങ് ഇതു നേരത്തേ കണ്ടല്ലോ.

## കൊള്ളയടിക്കുന്നവർ

നക്ഷത്രങ്ങളും ചന്ദ്രനും അങ്ങകലെ നില്ക്കുന്നതു ഭാഗ്യം, അല്ലെങ്കിൽ കൊള്ളയടിക്കുന്നതിൽ തൽപരനായ മനുഷ്യൻ അവയെ കൈക്കലാക്കിക്കളയും എന്ന് ആരോ പറഞ്ഞിട്ടുണ്ട്. സംശയമില്ല, അവയുടെ ഭാഗ്യം തന്നെയാണ്. ഭൂമിയോട് അടുത്തെങ്ങാനുമാണ് അവയുടെ നിലയെങ്കിൽ പിള്ളേർ കല്ലും കമ്പുംകൊണ്ടു മാങ്ങയെറിഞ്ഞു വീഴ്ത്തുന്നതുപോലെ മനുഷ്യർ അവയെ പറിച്ചെടുക്കുകയോ എറിഞ്ഞുവീഴ്ത്തുകയോ ചെയ്യും. മനുഷ്യരുടെ ഈ അപഹാരകസ്വഭാവത്തെ ഇംഗ്ലീഷിൽ predatory nature എന്നാണ് വിളിക്കുക. ചവറുപുസ്തകങ്ങളെഴുതി പാവപ്പെട്ട ആളുകളുടെ പണം പിടുങ്ങുന്ന എഴുത്തുകാർക്കും ഈ നിന്ദ്യമായ സ്വഭാവമാണുള്ളത്. അങ്ങനെ പറയാൻ ഹേതു ഖുശ്‌വന്ത് സിങ്ങിന്റെ Delhi എന്ന നോവലും (Viking-Rs. 150) ഹനീഫ് കുറൈഷിയുടെ The Buddha of Suburbia എന്ന നോവലും (Faber and Faber. London. Rs. 150) ഞാൻ വായിച്ചുപോയി എന്നതുതന്നെ. രണ്ടും 'ട്രാഷാ'ണ് (ചവറാണ്). ചവറ് എന്നറിഞ്ഞുകൊണ്ട് ആകർഷകമായി അവയെ ബഹുജനത്തിന്റെ മുൻപിൽ കൊണ്ടുവരുമ്പോൾ ഒരുതരത്തിലുള്ള പകൽക്കൊള്ളതന്നെയാണ നിർവഹിക്കപ്പെടുക. ഖുശ്‌വന്ത്‌സിങ്ങിന്റെ നോവൽ കാഴ്ചയ്ക്കു സുന്ദരം; ഹനീഫ് കുറൈഷിയുടെ നോവൽ അതിസുന്ദരം. ഫേബറിന്റെ പ്രസാധനമല്ലേ. സോപ്പ്തേച്ചു കൈകഴുകിയിട്ടേ പുസ്തകം തൊടാൻ തോന്നൂ. വായിച്ചു കഴിഞ്ഞപ്പോൾ ഓടയിൽ രണ്ടുനോവലുകളും എറിയണമെന്നു തോന്നി.

പ്രാചീനകാലംതൊട്ട് ആധുനികകാലം വരെയുള്ള ദില്ലിയുടെ കഥ പറയുകയാണു ഖുശ്‌വന്ത്‌സിങ്ങ്. ചരിത്രമാണത്രേ അദ്ദേഹത്തിന് നോവലിന്റെ അസ്ഥിപഞ്ജരം നല്കിയത്. അതിനെ അദ്ദേഹം മാംസം കൊണ്ടു പൊതിഞ്ഞു. രക്തം കുത്തിവച്ചു അതിൽ. ധാരാളം രേതസ്സും. ഈ മൂന്നിന്റെയും നാററമാണ് വായനക്കാരെ വമനേച്ഛയോളമെത്തിക്കുന്നത്.

**കാവ്യനിർമ്മാണവും സൗധനിർമ്മാണവും ഏതാണ്ട് സദൃശമാണ്. ചുടുകട്ടകൾ ഒന്നിനൊന്നു മേൽക്കുമേൽ വച്ച് സൗധം നിർമ്മിക്കുമ്പോൾ ഒരു കട്ടയും മുഴച്ചു നിൽക്കുന്നില്ല. പദങ്ങൾ അടുക്കിവച്ച് കാവ്യം നിർമ്മിക്കുമ്പോൾ ഒരു പദവും മുഴച്ചു നിൽക്കരുത്.**

പുരുഷന്റെ ലക്ഷണങ്ങളും സ്ത്രീയുടെ ലക്ഷണങ്ങളും ഒരുമിച്ചു ചേർന്ന ഭഗ്മതിയാണ് നോവലിലെ പ്രധാനപ്പെട്ട കഥാപാത്രം. കഥ പറയുന്നയാൾ—ഖുശ്‌വന്ത്‌സിങ്ങ്തന്നെയാകാം ഈ വ്യക്തി—മററൊരു കഥാപാത്രം. രണ്ടുപേരും വാർദ്ധക്യത്തിലേക്കു ചെല്ലുന്നു. അതിനിടയിൽ വിസർജ്ജനത്തിന്റെ ബീഭത്സതയോളം ചെന്നെത്തുന്ന സംഭവങ്ങൾ, വർണ്ണനകൾ. ഭഗ്മതിക്കു സ്ത്രീയായി പതിവുകാരെ രസിപ്പിക്കാൻ കഴിയും. പുരുഷനായും അവരെ ആഹ്ളാദിപ്പിക്കും അവൾ. (അതോ അവനെന്നു പറയണോ?) ചില പുരുഷന്മാരുടെ കൗതുകം ഭഗ്മതി തങ്ങളെ സ്ത്രീകളായി കരുതണമെന്നാണ്. അവരുടെയും അഭിലാഷത്തിനു സാഫല്യം വരുത്തി ഭഗ്മതി. വൃദ്ധന്മാരും ചെറുപ്പക്കാരും ധ്വജഭംഗം സംഭവിച്ചവരും സംഭവിക്കാത്തവരും സ്വവർഗ്ഗാനുരാഗികളും പരപീഡനക്കാരും തനിയെ പീഡയനുഭവിക്കുന്നവരും ഭഗ്മതിയെ അന്വേഷിച്ചു ചെന്നു. (ഗ്രന്ഥകാരന്റെ വർണ്ണനയിൽനിന്ന് എടുത്തത്) ഈ ഭഗ്മതി ദില്ലിയുടെ പ്രതിരൂപമാണ്. പക്ഷേ, വെറും പ്രതിരൂപം മാത്രം. വസ്തുസ്ഥിതികഥനം സാഹിത്യമാകണമെങ്കിൽ വസ്തുസ്ഥിതികളുടെയും അവയിൽ പെരുമാറുന്ന വ്യക്തികളുടെയും ട്രാജഡിയും കോമഡിയും ആവിഷ്കൃതമാകണമല്ലോ. അതിനു ജേണലിസ്ററ് മാത്രമായ ഖുശ്‌വന്ത് സിങ്ങിനു കഴിവില്ല. അദ്ദേഹം കുറെ കഥകളെഴുതുന്നു. ആ കഥകളിൽ ഭാരതമില്ല, ദില്ലിയുമില്ല. ഇന്ദിരാഗാന്ധി വധിക്കപ്പെട്ടതിനുശേഷം സിക്കുകാരെ കൊന്നതിനെ വർണ്ണിച്ചുകൊണ്ട് അദ്ദേഹം നോവൽ അവസാനിപ്പിക്കുന്നു. ഇതിനിടയ്ക്ക് അനേകം വ്യഭിചാരകഥകൾ. അവ ഓരോന്നും നിന്ദാർഹം. ജേണലിസത്തിനുമുണ്ട് ഒരുഭംഗി. ഇതു വിരൂപമായ ജേണലിസമാണ്. 1989-ലാണ് ഇതിന്റെ ആദ്യത്തെ പ്രസാധനം. 1989-ൽ തന്നെ രണ്ടാംപതിപ്പ്. 1990-ൽ മൂന്നാം പതിപ്പും നാലാംപതിപ്പുമായി. ഇതിലൊന്നും എനിക്ക് അദ്ഭുതമില്ല. ചന്തസ്ഥലത്ത് ഒരു

ചെറുപ്പക്കാരി പട്ടാപ്പകൽ പൂർണ്ണനഗ്നയായി നിന്നാൽ അതു കാണാൻ എത്ര ആളുകളായിരിക്കും ഓടിയെത്തുക!

ഖുശ്‌വന്ത്‌സിങ്ങിന്റെ നോവൽ അധമതമമാണെങ്കിൽ ഹനീഫ് കുറെഷിയുടെ നോവൽ അധമമാണ്. കരിം അമീറിന്റെ അമ്മ ഇംഗ്ലീഷുകാരിയാണ്. അച്ഛൻ ഇന്ത്യാക്കാരനും. അച്ഛനെയാണ് നോവലിൽ ബുദ്ധനാക്കിയിരിക്കുന്നത്. ഈ ബുദ്ധൻ ഭാര്യയിരിക്കെ ഈവ എന്നൊരു സ്ത്രീയുമായി വേഴ്ചയിൽ ഏർപ്പെടുന്നു. മകനാണെങ്കിൽ സെക്സിലും മയക്കുമരുന്നുകളിലും തൽപരൻ. അവന്റെ സാഹസികൃങ്ങളെ വർണ്ണിക്കുന്ന ഈ നോവൽ മൃഗീയവാസനകളെ ഉദ്ദീപിപ്പിക്കുന്നു. സൗന്ദര്യമാണ് കലയിലെ പ്രാഥമികതലം. അത് പ്രജ്ഞാപരതലത്തിലേക്കും അവിടെനിന്ന് ആധ്യാത്മികതയിലേക്കും ഉയരുമ്പോഴാണ് കല ഉത്കൃഷ്ടമാകുന്നത്. ഈ മൂന്നു തലങ്ങളും ഈ നോവലിൽ ഇല്ല. ഇംഗ്ലീഷിലെ 'നാലക്ഷരപദം' തൊടുത്തിനു അഞ്ഞൂറുവട്ടം പ്രയോഗിക്കുക, അന്നനാളത്തിന്റെ മറേറയററംകൊണ്ടുണ്ടാക്കുന്ന ശബ്ദത്തെക്കുറിച്ച് എപ്പോഴും പറയുക ഇതൊക്കെയാണ് ഈ നോവലിന്റെ സൗന്ദര്യതലം. ഇതെല്ലാം കേട്ടുകേട്ട് നന്നേ മടുത്തു. ഇക്കഴിഞ്ഞ പത്തുവർഷക്കാലത്തിനകത്ത് ഉണ്ടായ മഹനീയവും അദ്വിതീയവുമായ നോവലാണ് പേററർ ഹൻഡ്കേയുടെ Repetition. ഖുശ്‌വന്ത്‌സിങ്ങിനെയും കുറൈഷിയെയും കൊണ്ടു ഈ നോവൽ വായിപ്പിക്കണം. അവർക്കതു മനസ്സിലാകുമെങ്കിൽ പിന്നീട് അവർ തൂലിക തൊടില്ല.

## ഭാവനാരാഹിത്യം

മകൾ മരിച്ചതിന്റെ ദുഃഖം ഏതമ്മയുടെയും സ്ഥിരമായ ചിന്തയായിരിക്കുമെന്നതിനു സംശയമില്ല. എങ്കിലും ആ ചിന്ത ഒരുദിവസത്തിൽ കുറെനേരത്തേക്കു മാററിവച്ചില്ലെങ്കിൽ ആ അമ്മയ്ക്കു ജീവിക്കാനൊക്കുകയില്ല. വധിക്കപ്പെടുകയോ ആത്മഹത്യ ചെയ്യുകയോ—ഏതാണെന്ന് അറിഞ്ഞുകൂടാ—ചെയ്ത മകളുടെ പടംവച്ച് അതു ജീവനുള്ള മകളാണെന്നു കരുതി അതിനോടു സംസാരിക്കുകയും പ്രാതലും ഉച്ചയ്ക്ക് ഊണും വൈകുന്നേരത്തു ചായയും രാത്രി ചോറും അതിന്റെ മുൻപിൽ കൊണ്ടുവയ്ക്കുകയും 'കഴിക്കു മോളേ' എന്നു സ്നേഹപൂർവം അഭ്യർത്ഥിക്കുകയും ചെയ്ത ഒരമ്മയുടെ വാങ്മയചിത്രം മുൻപ് പത്രങ്ങളിൽ വന്നിരുന്നു. മാനസികഭ്രംശം കൊണ്ടുണ്ടായതാണ് അതെന്നു ഞാൻ കരുതി. അതിൽ തെററില്ലതാനും.

'എന്റെ മകളെവിടെ' എന്ന് അവൾ മരിച്ചതിനുശേഷം കൂടക്കൂടെ ചോദിച്ച ഒരു സ്ത്രീയെ എനിക്കു നേരിട്ടറിയാമായിരുന്നു. 'അവൾ ഇന്നില്ലല്ലോ' എന്ന് ആരെങ്കിലും പറഞ്ഞാൽ 'അവളെ കുഴിച്ചിട്ടോ അതോ ദഹിപ്പിച്ചോ' എന്ന് അവർ ചോദിക്കും. 'തൈക്കാട്ടു ശ്മശാനത്തിലല്ലേ ദഹിപ്പിച്ചത്' എന്ന മറുപടി കേട്ടാൽ 'അതെയോ' എന്ന് വിശ്വാസമില്ലാതെ അവർ വീണ്ടും ചോദിക്കുമായിരുന്നു. ഈ സ്ത്രീക്കും മാനസികഭ്രംശം. പക്ഷേ, രണ്ടു മാനസികഭ്രംശങ്ങളുടെയും അടിയിലായി മകളുടെ മരണം എന്ന യാഥാർത്ഥ്യമുണ്ട്. ആ യാഥാതഥ്യത്തെ പാടേ തകിടംമറിച്ചു അനിയതാവസ്ഥ.

യാഥാതഥ്യങ്ങളെ ആവിഷ്കരിക്കുമ്പോഴും അസത്യത്തിന്റെ അനിയതാവസ്ഥയ്ക്ക് ഊന്നൽ നല്കി ആ യാഥാതഥ്യത്തെ അവാസ്തവികമാക്കുന്ന രീതിയാണ് ബി. മാധവമേനോന്റേത്. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ അദ്ദേഹമെഴുതിയ 'സീതാപരിത്യാഗം' എന്ന ചെറുകഥയും ഈ നിരീക്ഷണത്തെ അസത്യമാക്കുന്നില്ല. മുത്തച്ഛനും മുത്തശ്ശിക്കും പേരക്കുട്ടി കൂടെയുണ്ടാവണം എന്ന ആഗ്രഹം സ്വാഭാവികം. മകൾക്ക് അച്ഛനമ്മമാരെ കൂടക്കൂടെ കാണണം എന്നതും സ്വാഭാവികം. ഭർത്താവിന്റെ സ്നേഹക്കുറവുകൊണ്ടോ ദാമ്പത്യജീവിതത്തിന്റെ ഉരസലുകൾകൊണ്ടോ അബോധതലത്തിലെ വെറുപ്പുകൊണ്ട് സ്ഥിരമായി അച്ഛനമ്മമാരുടെകൂടെ താമസിക്കണമെന്നു മകൾ കരുതുന്നതിലും അസ്വാഭാവികതയില്ല. പക്ഷേ, അവൾ അങ്ങനെ പോകുമ്പോൾ ഭർത്താവ് അവളുടെ പടമെടുത്തു ചുവരിൽത്തൂക്കി 'എന്റെ കാഞ്ചനസീത' എന്നു പറയുന്നത് നിത്യജീവിതത്തെ സ്സംബന്ധിച്ചിടത്തോളം, കലയുടെ മണ്ഡലത്തെസ്സംബന്ധിച്ചിടത്തോളം അസത്യാത്മകം. ഈ അനിയതത്വം മാധവമേനോന്റെ, ഉൾക്കാഴ്ച തീരെയില്ലാത്ത കഥകളെ വിരൂപങ്ങളാക്കുന്നു. മാധവമേനോൻ വടക്കൻ പറവൂർ ഇംഗ്ലീഷ് ഹൈസ്കൂളിൽ പഠിക്കുന്ന കാലത്ത് 'ഗുരുനാഥൻ' എന്നോ മറേറാ പേരുള്ള മാസികയിൽ എഴുതിയ ചെറുകഥയ്ക്കുള്ള അസ്വാഭാവികത അരശതാബ്ദത്തിനുശേഷവും നിലനിറുത്തുന്നതിൽ എനിക്ക് അദ്ഭുതമില്ല. മനുഷ്യന്റെ ശരീരം വളരും. മനസ്സു വികസിക്കും. പക്ഷേ, ഭാവനയ്ക്കു വളർച്ച വരില്ല.

## ചോദ്യം, ഉത്തരം

"ഇപ്പോഴത്തെ പോസ്ററ് സ്ററാമ്പ് വിലകൂട്ടലിനെക്കുറിച്ച് എന്തു പറയുന്നു?"

"എഴുത്ത് എങ്ങോട്ട് അയയ്ക്കണോ അങ്ങോട്ട് അത് അയയ്ക്കാതെ നടന്നു പോകുന്നതാണ് ലാഭം."

"തരുണിയുടെ ചിരിയാണ് ഏററവും സുന്ദരം എന്നു നിങ്ങൾ കൂടക്കൂടെ പറയാറുണ്ടല്ലോ. ഏതു സന്ദർഭത്തിലെ ചിരിയാണ് ഏററവും മനോഹരം?"

"തിരക്കുള്ള ബസ്സിൽ കയറാൻ പ്രയാസമാണെന്നു കാണുമ്പോൾ അവൾ കണ്ടക്ടറെ നോക്കി ചിരിക്കുന്ന ചിരിയാണ് ഏററവും മനോഹരം. ഒട്ടും ആകർഷകമല്ലാത്ത ചിരി സ്വന്തം ഭർത്താവിനെ നോക്കിച്ചിരിക്കുമ്പോൾ."

"നിങ്ങൾ പ്രസംഗിക്കുമ്പോൾ റിസ്ററ്വാച്ച് നോക്കുന്ന ശ്രോതാവിനോടു നിങ്ങൾക്കു വിരോധം തോന്നില്ലേ?"

"ഇല്ല. വാച്ച് നോക്കുന്നയാൾ മാന്യനായ



ഖുശ് വന്ത് സിംഗ്

തുകൊണ്ട് വാച്ചേ നോക്കുന്നുള്ളു. 'നിറുത്തെടാ നിന്റെ പ്രസംഗം' എന്നു പറയാൻ മടിയുള്ളതുകൊണ്ട് സംസ്കാരസമ്പന്നനായ ആ വ്യക്തി വാച്ച് നോക്കുന്നു. അത്രേയുള്ളു. ആ മനുഷ്യനോട് എനിക്കു ബഹുമാനം മാത്രം."

"ഇക്കാലത്ത് ആൺകുട്ടികൾ വഷളായിപ്പോകുന്നത് എന്തുകൊണ്ട്?"

"ഇക്കാലത്തല്ല എല്ലാക്കാലത്തും ആൺകുട്ടികളും പെൺകുട്ടികളും ചീത്തയായിപ്പോയിട്ടുണ്ട്. ഇനിയും അതു സംഭവിക്കും. ഏറിയകൂറും അതിന് [illegible] അച്ഛനമ്മമാരുടെ രീതിയാണ്. കുടിവ[illegible] പന്ത്രണ്ടുവയസ്സുവരെ മാത്രമേ കുട്ടി[illegible]ദേശിക്കാനും ശിക്ഷിക്കാനും പാടുള്ളു. അതിനുശേഷം അച്ഛനനും അമ്മയും മാതൃകകളായി നില്ക്കണം. അവരുടെ ആ അന്യൂനാവസ്ഥ കുട്ടികളിൽ സ്വാധീനശക്തി ചെലുത്തും."

"പ്രഭാഷകൻ പരിഹാസചിത്രമായി രൂപാന്തരപ്പെടുന്നത് എപ്പോൾ?"

"'ഞാൻ വളരെക്കുറച്ചേ സംസാരിക്കു എന്നു തുടക്കത്തിൽ പറയുക. ഒന്നരമണിക്കൂറോളം പ്രസംഗിച്ചിട്ട് 'അങ്ങനെ എന്റെ ഈ ഹ്രസ്വമായ പ്രസംഗം ഞാൻ അവസാനിപ്പിക്കട്ടെ' എന്നു പറയുക. ഇയാൾ പരിഹാസചിത്രമല്ലെങ്കിൽ പിന്നെന്താണ്?"

"കറൻസിനോട്ടിൽ രാസദ്രവ്യംതേച്ചു കൈക്കൂലി കൊടുക്കുക. എന്നിട്ടു പൊലിസിനെക്കൊണ്ട് അയാളെ അറസ്ററ് ചെയ്യിക്കുക. കോടതിയിൽ ഹാജരാക്കി ശിക്ഷിപ്പിക്കുക. ഇത് പതിവായി എല്ലാ ഉദ്യോഗസ്ഥന്മാരിലും നടത്തിയാൽ നമ്മുടെ നാട്ടിൽനിന്ന് കൈക്കൂലി എന്ന ഹീനത്വം ഒഴിവാക്കാൻ കഴിയുകയില്ലേ?"

"നോട്ട് കൊടുത്ത് പൊലിസിനെക്കൊണ്ട് ഉദ്യോഗസ്ഥനെ അറസ്ററ് ചെയ്യിക്കുന്നവനെ ശിക്ഷിക്കാൻ ഈശ്വരന് ഒരു കോടതിയുണ്ട് എന്നു നിങ്ങൾ മനസ്സിലാക്കണം. ഈശ്വരൻ എന്ന പ്രാഡ്വിവാകൻ അയാളെ കടുത്ത രീതിയിൽ ശിക്ഷിക്കും."

## കോണിപ്പടികയററം

പരിതഃസ്ഥിതികളിൽ ഉണ്ടാകുന്ന തകർച്ച മനുഷ്യജീവിതത്തിന്റെ ലയത്തെ എങ്ങനെ

7.64

തകർത്തുകളയുന്നുവെന്ന് നമ്മുടെ ചില എഴുത്തുകാർ ചൂണ്ടിക്കാണിക്കാൻ തുടങ്ങിയിട്ട് കാലമേറെയായി. നൂതനമൂല്യങ്ങൾക്കു സ്ഥാനം നല്കി, പ്രാചീനമൂല്യങ്ങൾക്ക് ഊന്നൽകൊടുത്ത് തകർന്ന ലയത്തിന് വീണ്ടും സുസ്ഥിതി കൈവരുത്തണമെന്ന് അവർ അവശ്യപ്പെടുന്നു. 'പ്രകൃതിയിലേക്കു മടങ്ങൂ' എന്നാണ് അവരുടെ ആഹ്വാനം. ഈ ആഹ്വാനം നിർവഹിക്കുന്നവരിൽ ഒരു എഴുത്തുകാരിയായി ദേവിയെ കാണുന്നു ഞാൻ. പ്രകൃതിയുടെ അനുശാസനങ്ങളെ ചെവിക്കൊള്ളുകയും അതിൻെറ ഘടനകളെ നിലനിറുത്തുകയും ചെയ്തെങ്കിലേ പരിതഃസ്ഥിതികളുടെ തകർച്ചയെ തടയാനാവൂ എന്നും അവർ വിശ്വസിക്കുന്നുണ്ടാവാം. ദേവിയുടെ 'മൂടൽമഞ്ഞിൽ' എന്ന കാവ്യം വായിച്ചതിനുശേഷം (മാതൃഭൂമി ആഴ്ചപ്പതിപ്പ്) ഞാൻ ചെന്നെത്തിയ അനുമാനമാണിത്. അത്രയും നന്ന്. പക്ഷേ, അവരുടെ കാവ്യത്തിന് validity—നിജസ്ഥിതി ഇല്ല. പ്രകൃതിയുടെ സൗന്ദര്യം കാവ്യത്തിൻെറ വൈചിത്ര്യശൂന്യതയിൽ വൈരൂപ്യമായി മാറുന്നു.

പുകയായ്, മുകിലായ്, വെള്ളത്തിരയായ്
പ്പൊങ്ങിയെത്തവേ
ചേലയായ്, ച്ഛായലായ്, വെള്ളിച്ചോലയായ്
വീണിറങ്ങവേ

ഇങ്ങനെ ഹൃദ്രോഗി കോണിപ്പടി കയറുന്ന മട്ടിൽ നിറുത്തിനിറുത്തിയുളള ആവിഷ്കാരം അസഹനീയമായിരിക്കുന്നു.

"കിളിയായ്, പുഴുവായ്, പാമ്പായ്..." എന്നും "ഫേനമായ്, ബിന്ദുവായ്, ത്തുള്ളുമലയായലയാഴിയായ്" എന്നും ദേവി എഴുതുമ്പോൾ ഇതു കവിതയല്ലല്ലോ എന്നു പറയാൻ തോന്നിപ്പോകുന്നു എനിക്ക്. പണ്ട്—എന്നു പറഞ്ഞാൽ പതിനഞ്ചു വർഷംമുൻപ്—ഞാൻ എന്തോ കാര്യത്തിനു യൂണിവേഴ്സിററി ഓഫീസിൽ ചെന്നപ്പോൾ അന്നത്തെ വൈസ് ചാൻസലർ കോണിപ്പടി കയറുന്നതു കണ്ടു. ഒരു പടിയിൽ ആദ്യം ഒരുകാലുവയ്ക്കും. അതേ പടിയിൽ മറേറക്കാല് പിന്നെ വയ്ക്കും. ഒരുസെക്കൻഡ് നിന്നിട്ട് ഒരുകാലുയർത്തി അടുത്ത പടിയിൽ വയ്ക്കും. പിന്നീട് മറേറക്കാലും. പാവം അങ്ങനെ പ്രയാസപ്പെട്ടു കോണികയറുന്നതു കണ്ടപ്പോൾ 'ഈശ്വരാ ഇദ്ദേഹത്തിന് ഹൃദയാഘാതമുണ്ടാകരുതേ' എന്നു ഞാൻ അവിടെനിന്നു പ്രാർത്ഥിച്ചു. കാവ്യജീവിതത്തിൽ നേരേ നടക്കാൻ ദേവിക്കു വൈദഗ്ദ്ധ്യമുണ്ടാകട്ടെ എന്നാണ് എൻെറ ആശംസ. ഈശ്വരനോടു പ്രാർത്ഥിക്കുന്നു എന്നെഴുതിയാൽ കള്ളമാവും. അതുകൊണ്ടാണ് ആശംസ എന്ന പദപ്രയോഗം. സുഗതകുമാരിയുടെ ആശയസാമ്രാജ്യവും രചനാരീതിയും ദേവിക്ക് ഇഷ്ടമാണെന്നു തോന്നുന്നു. ആ ഇഷ്ടംതോന്നലിൽ ആർക്കും വിപ്രതിപത്തിയുണ്ടാകേണ്ടതില്ല. പക്ഷേ, ഏതു കവിക്കും സ്വന്തം രചനാരീതി ഉണ്ടായിരിക്കണം. ഇല്ലെങ്കിൽ ആ കവിയെ മാറെറാലിക്കവിയായി സഹൃദയർ കാണും.

* * *

കാവ്യനിർമ്മാണവും സൗധനിർമ്മാണവും ഏതാണ്ട് സദൃശമാണ്. ചുടുകട്ടകൾ ഒന്നിനൊന്നു മേല്ക്കുമേൽ വച്ച് സൗധം നിർമ്മിക്കുമ്പോൾ ഒരുകട്ടയും മുഴച്ചുനില്ക്കില്ല. പദങ്ങൾ അടുക്കിവച്ചു കാവ്യം നിർമ്മിക്കുമ്പോൾ ഒരുപദവും മുഴച്ചു നില്ക്കരുത്. സാകല്യാവസ്ഥയിൽ സൗധം ആഹ്ളാദമരുളുന്നു. സാകല്യാവസ്ഥയിൽ കാവ്യവും ആഹ്ളാദാനുഭൂതി ഉളവാക്കുന്നു.

## മുദ്രിതവസ്തു

ശാസ്താംകോട്ടയിൽനിന്നു കൊല്ലത്തേക്കു പോകാൻ ഞാൻ ബോട്ട് കാത്തുനില്ക്കുകയായിരുന്നു പട്ടകടവിൽ. നീലനിറമാർന്ന അഷ്ടമുടിക്കായലിൻെറ വിരിമാറിലൂടെ ഒരു വള്ളം മെല്ലെ നീങ്ങുന്നു. അതിൻെറ പ്രശാന്താവസ്ഥ എനിക്ക് സന്തോഷം ജനിപ്പിച്ചു. പെട്ടെന്നു ജലാന്തർഭാഗത്തേക്കു നോക്കിയപ്പോൾ സാമാന്യം വലിയ ഒരു മത്സ്യം പിറകുവശമാട്ടി വെള്ളത്തിലൂടെ പതുക്കെ നീങ്ങുന്നതു ഞാൻ കണ്ടു. വള്ളത്തിൻെറ പോക്കിനെക്കാൾ എനിക്കു കൗതുകം നല്കിയത് ആ മീനാണ്. ജലോപരി നീങ്ങുന്ന വഞ്ചിസ്പഷ്ടം. ജലാന്തർഭാഗത്തു നീങ്ങുന്ന മത്സ്യം അവ്യക്തം. സ്ഫടികജലത്തിൻെറ ഉള്ളിലൂടെ ചലനംകൊള്ളുന്ന മീൻ ഒരു 'മിസ്റ്ററി'യായി എനിക്കനുഭവപ്പെട്ടു. നിലാവിൽ മുങ്ങിനില്ക്കുന്ന മല സ്പഷ്ടമാണ്. മൂടൽമഞ്ഞിൽ ആമജ്ജനം ചെയ്ത മലയാകട്ടെ അതിൻെറ അവ്യക്തതകൊണ്ട് 'മിസ്റ്ററി' ഉളവാക്കും. കലാസൃഷ്ടിയും ഇതുപോലെയാണ്. രൂപമാകുന്ന പഞ്ജരത്തിനകത്ത് ചലനംകൊള്ളുന്ന വികാരമത്സ്യമാണ് ദ്രഷ്ടാവിനെ ആകർഷിക്കുന്നത്. തടാകത്തിലെ സുവ്യക്തമായ വഞ്ചിയോ നിലാവിൽ തിളങ്ങുന്ന മലയോ അവ്യക്തത ആവഹിച്ച മത്സ്യംപോലെ, മൂടൽമഞ്ഞിൽ അസ്പഷ്ടമായിബ്ഭവിച്ച മലപോലെ ആകർഷകമാവില്ല.

അനിൽ വള്ളിക്കാടിൻെറ 'അശ്വതിക്കുട്ടി വിളിക്കുന്നു' എന്ന ചെറുകഥ (കലാകൗമുദി) മിസ്റ്ററിയില്ലാത്ത വെറും രചനയാണ്. അതിൽ വികാരത്തിൻെറ അടിയൊഴുക്ക് ഒട്ടുമില്ല. രാഷ്ട്രവ്യവഹാരത്തിൽ വീണ് വെടിയേററ് ചരമം പ്രാപിച്ച കാമുകിയെ സങ്കല്പത്തിലൂടെ, ഭ്രമാത്മകചിന്തയിലൂടെ ദർശിക്കുന്ന കാമുകനെ അതിൽ കാണാം. പക്ഷേ, ഇതിൽ സുന്ദരങ്ങളായ വാക്യങ്ങൾ മാത്രമേയുള്ളു. അദ്ദേഹത്തിൻെറ രണ്ടു കഥാപാത്രങ്ങളും ജീവൻകൊണ്ടു തുടിക്കുന്നില്ല. കെറൂഅക്കിൻെറ (Kerouac) On the Road എന്ന നോവൽ വായിച്ചിട്ട് ട്രൂമൻ കപോട്ടി പറഞ്ഞു അത് രചനയല്ല, റൈറ്റിങ്ങാണെന്ന്. കലാകൗമുദിയുടെ രണ്ടുപുറങ്ങളിൽ കാണുന്ന ഈ ചെറുകഥ Printed matter മാത്രമാണ്.

## സംശയം

കൊട്ടാരക്കര അഞ്ചലാപ്പീസ് ഇരുന്നിടത്തു കൂടക്കൂടെ ഇടി വീഴുമായിരുന്നു. ഒരിക്കൽ ഇടിവീണപ്പോൾ മൂന്നുപേർ മരിച്ചു. രണ്ടുപേരുടെ കരിഞ്ഞ മൃതദേഹം കണ്ടു ആളുകൾ. ഒരാൾ ചാരമായി പറന്നുപോയി. അങ്ങനെ അവിടെ ഇടിവീഴുന്നത് എന്തുകൊണ്ടാണെന്നു സി.വി. രാമനോടു ചോദിച്ചുനോക്കാൻ ദിവാൻ സർ. സി.പി കല്പനയിട്ടു. But let me see the draft of the letter എന്നുകൂടി അദ്ദേഹം എഴുതി. ഡ്രാഫ്ററ് തയ്യാറാക്കിയത് അക്കാലത്തെ പ്രഗല്ഭനായ അസിസ്ററൻറ് സെക്രട്ടറി എം.സി. തോമസ്സായിരുന്നു. ഡ്രാഫ്ററ് കണ്ട ദിവാൻ A very good draft എന്നു മാർജ്ജിനിൽ എഴുതി. നമ്മുടെ ആഷാമേനോൻ അക്കാലത്ത് എം.സി. തോമസ്സിൻെറ സ്ഥാനത്തായിരുന്നുവെന്നു വിചാരിക്കു. അദ്ദേഹം ഇന്നു മലയാളം എഴുതുന്നതുപോലെ ഇംഗ്ളീഷിൽ ഡ്രാഫ്ററ് എഴുതിയെങ്കിൽ സി.പി എന്തു പറയുമായിരുന്നു?

## സാകല്യാവസ്ഥ

ഞാൻ ഇവിടെയിരുന്ന് ഇതെഴുതുകയാണ്. ദേശാഭിമാനിവാരിക ചാരുകസേരയുടെ ഇടതുകൈയിൽ. വലതുകൈയിൽ റൈറ്റിങ് പാഡ്. വാരികയുടെ 38–ാം പുറത്ത് വി.എസ് അനിൽകുമാറിൻെറ 'പ്രയാസപ്പങ്ക്' എന്ന ചെറുകഥ. കഥ ഒരുപുറം വായിച്ചിട്ട് ജന്നലിൽക്കൂടി ഞാൻ ഭൂവിഭാഗത്തിലേക്കു നോക്കുന്നു. തെല്ലകലെയുള്ള വയലിൽ നീലനിറമുള്ള ഷർട്ടിട്ട് കള്ളിമുണ്ടുടുത്തു രണ്ടു ബാലന്മാർ കൊയ്ത്തരിവാൾകൊണ്ട് കളകൾ മുറിച്ചുമാററുന്നു. അവരുടെ മുകളിലൂടെ വെള്ളക്കൊക്കുകൾ പറക്കുന്നു. വയലിനപ്പുറത്ത് കന്മതിൽ. കന്മതിലിനപ്പുറത്ത് ചില വീടുകൾ. ആ വീടുകളിലൊന്നിലാണ് കവി കടമ്മനിട്ട താമസിക്കുന്നത്. വലത്തേയററത്താണ് അദ്ദേഹത്തിൻെറ മുറി. അതിലെ ജന്നലുകൾ തുറന്നുകിടന്നാൽ കവി അവിടെയുണ്ടെന്നു

മനസ്സിലാക്കാം. അടച്ചിട്ടിരുന്നാൽ അദ്ദേഹം നാട്ടിലേക്കു പോയെന്നും. നോക്കുമ്പോൾ ജന്നലുകൾ അടച്ചിട്ടിരിക്കുന്നു. എങ്കിലും കവി 'കാട്ടാള'നും 'ശാന്ത'യും പാടുന്നു എന്ന തോന്നൽ. ഇന്നു വിഷുദിനം ശനിയാഴ്ച. അല്ലെങ്കിലും 'ശുക്രവാരേ ഗൃഹപ്പകർച്ച' (ഗ്രഹപ്പകർച്ച എന്നു പഞ്ചാംഗം) നടത്തുന്ന ആളാണ് കടമ്മനിട്ട എന്ന് ഞാൻ വിചാരിക്കുന്നു. തെററാവാം. കാററ് എൻെറ കടലാസ്സ് ചലിപ്പിക്കുന്നു. ഓരോന്നും വിഭിന്നമോ? അല്ല. വയലും പണിക്കാരും വീടുകളും കവിയും കാവ്യവും കടലാസ്സും കാററും ഞാനും ഒരുമിച്ചുചേർന്ന് ഒന്നായി മാറിയിരിക്കുന്നു. ഞാൻ കടമ്മനിട്ടയിൽനിന്നു വിഭിന്നനല്ല. കടമ്മനിട്ട ഞാനാണ്. വെള്ളക്കൊക്കുകൾ



കടമ്മനിട്ട

തൊഴിലാളികൾ. അവർ പക്ഷികൾ. എല്ലാം കൂടിച്ചേർന്നു ഒരു 'സത്ത'. അതിൽ കവിയുടെ കാവ്യങ്ങൾ ഒഴുകിച്ചേരുന്നു.

ഞാൻ അനിൽകുമാറിൻെറ കഥ വായിച്ചു കഴിഞ്ഞു. മറുനാടൻ മലയാളി ബന്ധുവിൻെറ വിവാഹത്തിനെത്തുന്നു. അയാളെ എവിടെയോ കണ്ടിട്ടുണ്ടെന്ന് കഥ പറയുന്ന ആളിന് ഒരു തോന്നൽ. തീവണ്ടി, സ്റേറഷൻ വിടാൻ വൈകിയപ്പോൾ മലയാളിക്കു കോപം ജ്വലിച്ചു. കോപിക്കുന്നവർ എല്ലാവരും ഒരുപോലെയാണ്. അപ്പോഴാണ് അയാളെ മുൻപ് എവിടെയോ കണ്ടിട്ടുണ്ടെന്ന തോന്നലിന് ദൃഢീകരണമുണ്ടായത്. തീവണ്ടിയും കഥപറയുന്ന ആളും കാലദൈർഘ്യവും എല്ലാം ഒരുമിച്ചു ചേരുന്നു. ഒന്നായി മാറുന്നു. വിഭിന്നഭാഗങ്ങൾക്കു വിഭിന്നാവസ്ഥകളില്ല. സാകല്യാവസ്ഥയേയുള്ളു. ഇതാണ് അനിൽകുമാറിൻെറ കഥയുടെ സവിശേഷത. ഈ സവിശേഷതയുളവാക്കാൻ പ്രയാസമുണ്ട് എന്നും നാം ഗ്രഹിക്കണം.

## അത്യാർത്തി

**പ**ണ്ട് ഞാൻ അന്യരെ കുററപ്പെടുത്തി സംസാരിക്കുമായിരുന്നു. ഇന്ന് ഞാൻ ആ ദോഷത്തിൽനിന്ന് ഒട്ടൊക്കെ മോചനം നേടിയിരിക്കുന്നു. ഒരിക്കൽ ആരെയോ കുററപ്പെടുത്തിയപ്പോൾ എൻെറ സുഹൃത്തായ പ്രഫെസർ കെ.സി. സുകുമാരൻനായർ ഉപദേശിച്ചു: ''ആരെക്കുറിച്ചും ദോഷം പറയരുത്. ആരെക്കുറിച്ച് ദോഷം പറയുന്നുവോ അയാളെക്കാൾ നിങ്ങൾക്കു ദോഷങ്ങൾ കണ്ടെന്നു വരും.'' ആ ദുശ്ശീലം മാററാൻ ഒരുവിദ്യയും സുഹൃത്തു പറഞ്ഞുതന്നു. ''ഞാൻ ആരുടെ ദോഷവും പറയുകയില്ല' എന്ന് ഒരുതുണ്ടു കടലാസ്സിലെഴുതി പോക്കററിലിട്ടേക്കണം. പരദൂഷണ വാഞ്ഛയുണ്ടാകുമ്പോൾ ആ കടലാസ്സുതുണ്ട് എടുത്തുനോക്കണം. അതോടെ ആഗ്രഹം കെട്ടടങ്ങും.'' കടലാസ്സുതുണ്ട് പോക്കററിലിട്ടില്ലെങ്കിലും ഞാൻ ക്രമേണ അതിൽനിന്നു മുക്തിനേടി. ഇപ്പോൾ ഈ ലേഖനങ്ങളിൽ മാത്രമേ ദോഷാരോപണം നടത്തുന്നുള്ളു. അതു പാവനമായ കൃത്യമായതുകൊണ്ട് മാററാനും ഉദ്ദേശ്യമില്ല.

സുകുമാരൻനായർ നല്കിയ ഉപദേശം പോലെ ജനയുഗം വാരികയിൽ 'ഹാജിക്ക' എന്ന ചെറുകഥയെഴുതിയ കെ.വി. അനൂപിന് ഒരുപദേശം കൊടുക്കാൻ എനിക്കു താൽപര്യമുണ്ട്. അതിനുമുൻപ് ഒരുസെൻ കഥ പറയേണ്ടിയിരിക്കുന്നു. ഒരുവിദ്യാർത്ഥി ഗുരുവിൻെറ അടുത്തെത്തിപ്പറഞ്ഞു: 'ഗുരോ എനിക്കു വലിയ ദേഷ്യം വരുന്നു ചിലപ്പോൾ. അതില്ലാതെയാക്കാൻ എന്തുചെയ്യണം?'
ഗുരു പറഞ്ഞു: ഇതു രസകരമായിരിക്കുന്നല്ലോ. ആ ദേഷ്യം എന്നെ ഒന്നു കാണിക്കു.
വിദ്യാർത്ഥി: ഇപ്പോൾ എനിക്ക് ആ ദേഷ്യമില്ല. അതുകൊണ്ട് അതു കാണിക്കാൻ പററുകയില്ല.
ഗുരു: എന്നാൽ അതു വരുമ്പോൾ എൻെറടുത്ത് കൊണ്ടുവരു.

വിദ്യാർത്ഥി: അതെങ്ങനെ കൊണ്ടുവരും? എനിക്കു ദേഷ്യംവന്നാൽ അങ്ങയുടെ അടുത്തെത്തുന്നതിനുമുൻപ് തീർച്ചയായും അതില്ലാതെയായിപ്പോകുമല്ലോ.
ഗുരു: അങ്ങനെയാണെങ്കിൽ ഈ ദേഷ്യം നിങ്ങളുടെ യഥാർത്ഥസ്വഭാവത്തിൻെറ ഭാഗമല്ല. പുറത്തുനിന്നു വരുന്നതാണ്. അതുകൊണ്ട് ദേഷ്യം ഉണ്ടായാലുടൻ കമ്പെടുത്തു നിങ്ങൾ നിങ്ങളെത്തന്നെ അടിക്കണം. ദേഷ്യത്തിന് അടിയുടെ വേദന സഹിക്കാനൊക്കുകയില്ല. അത് ഓടിക്കളയും.

അനൂപിനു പേരച്ചടിച്ചു കാണണമെന്ന് ആഗ്രഹമുണ്ടായാൽ സെൻമാസ്ററർ പറഞ്ഞതുപോലെ കമ്പെടുത്തു തന്നെത്തന്നെ അടിക്കണം. വേദന സഹിക്കാനാവാതെ ആഗ്രഹം ഓടും. അങ്ങനെ ഓടിച്ചാൽ വായനക്കാർ രക്ഷപ്പെടും. മകൻ തെമ്മാടിയായതുകൊണ്ട് ഹാജിക്ക താൻ നിർമ്മിച്ച പള്ളിയിൽച്ചെന്നു കരഞ്ഞു പ്രാർത്ഥിച്ചുവെന്നാണ് അനൂപിൻെറ കഥയുടെ സാരം. ചെറുകഥ ഭാവനാപരമായ അനുഭവത്തിൻെറ രൂപശില്പത്തികവാർന്ന ആവിഷ്കാരമാണ്. അതു നിത്യജീവിതസംഭവത്തെ പകർത്തിവയ്ക്കലല്ല. അനൂപേ ഒരു കമ്പെടുത്തുവച്ചോളൂ. ഞാൻ താങ്കളെ ഒരിക്കലും കുററപ്പെടുത്തുകില്ല. എല്ലാ ആളുകൾക്കും ഉണ്ടാകുന്ന ഒരു രോഗംതന്നെയാണ് പേരച്ചടിച്ചു കാണാനുള്ള അത്യാർത്തി.

## നന്ദി

**മു**ൻപൊരിക്കൽ ഞാൻ മാട്ടുപ്പെട്ടിയിൽ ഒരു സമ്മേളനത്തിനു പോയി. മീററിങ്ങിനു മുൻപ് അവിടത്തെ 'കന്നുകാലിവളർത്തൽ കേന്ദ്രം' കണ്ടു. ദൈർഘ്യമാർന്ന തൊഴുത്തിൽ എത്രയെത്ര പശുക്കൾ! ഓരോ പശുവും ആരോഗ്യത്തിൻെറ ഉടലെടുത്ത രൂപം. പക്ഷേ, ഒന്നിനും സ്വാതന്ത്ര്യമില്ല. പുല്ലുതിന്നുമ്പോഴും ഒരു ചതുരപ്പലകയിലെ ദ്വാരത്തിലൂടെ തല കടത്തിയിടണം. അതു കണ്ടപ്പോൾ എനിക്കോർമ്മവന്നത് പണ്ടത്തെ മുസ്‌ലിം ചക്രവർത്തികളുടെ ഹേരത്തെയാണ്. (ഹേരം = വെപ്പാട്ടികൾ താമസിക്കുന്നിടം. അന്തഃപുരം) സുന്ദരികൾ. ആരോഗ്യമുള്ളവർ. പക്ഷേ, സ്വാതന്ത്ര്യമില്ല. മാട്ടുപ്പെട്ടിയിലെ പശുക്കൾ പാലുതരുന്നതുപോലെ അവർ ചക്രവർത്തിക്ക് ഓരോദിവസവും ആഹ്ളാദം പകർന്നിരുന്നു. ഒരുതവണ ഒരുപശുവിൻെറ പാലല്ലേ കുടിക്കാൻ പററൂ. അതുപോലെ ചക്രവർത്തിക്ക് ഒരുദിവസം ഒരു സുന്ദരിയുമായി രമിക്കാം. ഓരോദിവസവും തൻെറ അടുത്തെത്തുന്ന സുന്ദരിയെ അദ്ദേഹം സ്നേഹിക്കും. മററുള്ളവരെ മറന്നുപോകും താൽകാലികമായി. എത്രയെത്ര വാരികകൾ എൻെറ ചുററിലും. ഞാനും ഹേരം പുലർത്തുന്ന ചക്രവർത്തിതന്നെ. ഇപ്പോൾ എൻെറ സമീപത്തു വന്നിരിക്കുന്നത് കലാകൗമുദിയോ മാതൃഭൂമിയോ ജനയുഗമോ ദേശാഭിമാനിയോ അല്ല. 'ന്യൂഡൽഹി ഇന്ന്' എന്ന ആഴ്ചപ്പതിപ്പാണ്. ഞാൻ അതിനെ താലോലിക്കുന്നു. അതിലെ 'ഒററയാൻെറ മുൻപിൽ അല്പനേരം' എന്ന റിപോർട്ട് വായിച്ച് ആഹ്ളാദിക്കുന്നു. ഹേരത്തിൽനിന്ന് നിശീഥിനിയിൽ അടുത്തെത്തിയ ചക്രവർത്തിയെപ്പോലെ എന്നെ ചക്രവർത്തിയാക്കിയ ററി.വി. കുഞ്ഞുകൃഷ്ണനും ജീജോക്കും സാബുവിനും നന്ദി പറയുന്നു.

* * *

മാറാദോണ വലിയ ഫുട്ബോൾ കളിക്കാരനാണ്. പക്ഷേ, ആ കളിയുടെ ലിഖിതവും അലിഖിതവുമായ നിയമങ്ങളിൽ ഒന്നുപോലും ലംഘിക്കാനാവില്ല. അദ്ദേഹത്തിന്, ആ നിയന്ത്രണങ്ങളിൽ പെട്ടുകൊണ്ടാണ് അദ്ദേഹം വൈദഗ്ദ്ധ്യം കാണിക്കുന്നത്. സാഹിത്യത്തിൻെറ നിയമങ്ങൾക്കു വിധേയനായിക്കൊണ്ടാണ് ഞാൻ ഈ പംക്തി കൈകാര്യം ചെയ്യുന്നത്. അതിൽ വൈദഗ്ദ്ധ്യമുണ്ടെങ്കിൽ അംഗീകരിക്കൂ. വൈദഗ്ദ്ധ്യമില്ലെങ്കിൽ അതു ചൂണ്ടിക്കാണിച്ചുതരൂ. ഞാൻ കൃതജ്ഞതയോടെ അതംഗീകരിക്കാം. പെനൽററി ഏരിയയിൽവച്ച് പന്തു കൈകൊണ്ടു തട്ടി ഗോൾമുഖത്തേക്ക് എറിയാറില്ല ഞാൻ. അറിയാതെ കൈകൊണ്ടു തൊട്ടുപോയാൽ പെനൽററി കിക്കിനു ആജ്ഞാപിക്കൂ. തെററ് ആവർത്തിക്കാതെ നോക്കിക്കൊള്ളാം.

# ടോംസിൻെറ ബോബനും മോളിയും

MEDICAL COLLEGE HOSPITAL

പണിമുടക്കുമൂലമുണ്ടാകുന്ന ബുദ്ധിമുട്ടുകളെ നേരിടുമെന്നു മന്ത്രി പറഞ്ഞില്ലായിരുന്നോ?

മന്ത്രവാദം

ചുക്കുകഷായം

ഡോ. സുഗുണൻ

സർജറിക്ക് മൂന്നുമാസത്തെ ട്രെയിനിങ്ങ് കിട്ടി. പക്ഷേ-

രോഗികൾ സഹകരിക്കുന്നില്ല. ഓപ്പറേഷൻ നടത്തിയ നാലുപേരും മരിച്ചു!

സർജറിക്ക് എനിക്കും മൂന്നുമാസത്തെ ട്രെയിനിങ്ങ് കിട്ടി. ഇപ്പം നല്ല പ്രാക്ടീസാ.

ദിവസം രണ്ടും മൂന്നും കേസു കിട്ടും.

ആത്മഹത്യാശ്രമം പരാജയപ്പെടുമ്പോൾ സമീപിക്കുക ഡോ. സുഗുണൻ.

ക്രിസ്മസ്, ഈസ്റ്റർ, റംസാൻ തുടങ്ങിയ ദിവസങ്ങളിൽ പത്തും മുപ്പതും കേസുകൾ കിട്ടും.

പോരട്ടെ. ഒരു കസ്റ്റമർ.

ഡോ. ആറുമുഖം

ഇവിടെ കന്നുകാലികളെ ഡ്രസ്സുചെയ്ത് മുറിച്ചു ഭാഗങ്ങളാക്കി കൊടുക്കപ്പെടും.

എന്റെ മകനും സർജറിക്കു സീറ്റു കിട്ടി. എന്നാ ചിലവാ! ആഴ്ചയിൽ ഒരു ശവം വീതം വേണം!

മൂന്നു മാസത്തെ കാര്യമല്ലേയുള്ളൂ. അതു കഴിയുമ്പം അവൻതന്നെ ഉണ്ടാക്കിക്കോളും.

തന്നെ ദിവസോം ഇവിടെ കാണാമല്ലോടോ?

അയാളു ശവപ്പെട്ടിക്കച്ചവടക്കാരനാ.

ഇത്തവണ മരിച്ചത് എന്റെ കുഴപ്പം കൊണ്ടല്ല.

ജാതകദോഷം.

രോഗികൾ അന്ത്യകൂദാശ സ്വീകരിച്ചതിനു ശേഷം വരിക.

അങ്ങനെ ഞാൻ സ്കൂട്ടറു വാങ്ങിച്ചു!

നിനക്കു പറ്റിയതു പോത്തായിരുന്നു.




PRINTED AND PUBLISHED BY I. VIJENDRAN ON BEHALF OF KALAKAUMUDI PUBLICATIONS (PVT.) LTD AT THE KALAKAUMUDI PRESS, THIRUVANANTHAPURAM. EDITOR: S. JAYACHANDRAN NAIR.